# Saraswath Vani

*Published by*

**SAMYUKTHA GOWD SARASWATH SABHA**

SOORAJ JEWELLERS,

KAMMATH LANE, CALICUT - 673 001, PH : 2701420

Reg. No. 16 / 1974



खंड 41 | अंक 12 | (केवळ अंगा खातीर) | डिसेंवर 1, 2019

## मांडावळ



**ATTENTION PLEASE**

Materials, News items for publication in the Saraswath Vani should be sent to the following address before 25th of each month:

Editor, Saraswath Vani
Sooraj Jewellers
Kamath Lane
CALICUT - 673 001
e-mail: saraswathvani@gmail.com

## प्रार्थना

नमस्ते परंब्रह्म नमस्ते परमात्मने ।
निर्गुणाय नमस्तुभ्यं सद्रूपाय नमो नमः ।।

(महानिरवाणतन्त्रम्)

I bow to Thee, the Supreme Brahman. I bow to Thee, the supreme Self. I bow to Thee who are above all qualities. I bow to Thee, the ever-existent, again and again.

## सुभाषितम्

गुणेषु यत्नः क्रियतां किमाटोपैः प्रयोजनम् ।
विक्रीयन्ते न घण्टाभिः गावः क्षीरविवार्जिताः ।।

सुभाषितरत्नभण्डागारः

All efforts must be put into acquire good qualities. There is no use in indulging in noisy demonstrations. It is not possible to sell a barren cow by tying a nice bell around its neck.

## अमृतवचनम्

Meditation and worship are not exclusive things like jewels to be locked up in a strong box. They must be seen in every act of ours.

(Mahatma Gandhiji)

# P.G.KAMATH: A GENIUS OF MANY ACHIEVEMENTS

Born as the eldest son of Pulikka Parambil Padmanabha Kamath and Smt. Puthamammal of Thuravoor, Kerala, Padmanabha Gopalakrishna Kamath was a renowned scholar of Konkani, Malayalam, Hindi and English. A modernist Konkani poet, multilingual translator, educationalist and humanist, He had his school education at the local T. D. Primary / High Schools and studied Sanskrit at the Temple Pathasala. He won distinction in the Teaching of English and Science at the B. T. examination, for which he was awarded the Nagoji Rao Gold Medal in 1949.

He took M. A. in Hindi from the Benares Hindu University, during which time he also studied Pali, Prakrit and the Apabhramsa. A man of piety, he used to lead Bhajan sessions regularly at the Sree Lakshmi Narasimha temple, Turavoor. He also used to take part in the dramas as an actor, background singer and Harmonium player. He used to be active in social service also, whenever occasion demanded. He was an active member of the Venkatesha Seva Samithi, Kochi, and was once President of the Co-operative Society No 935. He entered the Kerala Government Service as a trained graduate teacher and, after a long and sincere service period of 33 years in various capacities, retired as the Hindi Education Officer in 1981. Hindi lovers of Kerala have instituted "The P. G. Kamath Puraskar Nidhi", which gives two annual cash awards named P. G. Kamath Puraskar to the teacher trainees scoring highest marks at the Hindi Training Course conducted by the Govt. of Kerala.

**He has several books to his credit:**

Anya Bhasha Sikshan – won him a Central Govt. Award in 1972; Maila Anchal – Translation of Hindi Novel by Phaniswaranatha Renu into Malayalam; Sahitya Ka Marma – Hindi Essays by Dr

Hazari Prasad Dwivedi into Malayalam; Eternal Values for a Changing Society Vol I – Lectures by Swami Ranganathananda into Malayalam (Pub. by Sri Ramakrishna Ashram, Puranattukara); Ek Avatarika Bhagavad Geetek – Swami Ranganathanandaji's Gita Lectures in English to Konkani (Published by Kerala Konkani Academy, Kochi); Bhurgyalo Jag – R. V. Pandit's Konkani work into Hindi; Jnanappana – Poonthanam's Malayalam poem into Konkani; Dharmapadam of Sri Budha into Malayalam; Moonstone of Wilki Collins as Chandrakanthi into Malayalam; Edgar Allan Poe's detective novel into Malayalam; Panhiyum Noolum – a Tamil novel into Malayalam; Lipi – Ek Sastriya Chintan – Essays in Konkani (Published by Kerala Konkani Academy, Kochi); Sandhyavandanadi – in Malayalam (Run into three editions); Shradhanjali – Konkani Edited Work on Manjeshwar Govinda Pai; Mhaniyam Soru – Collection of Konkani proverbs by R.S.Prabhu, Co-edited with Payyanur Ramesh Pai; Konkani Baraytana – Essays , Co-authored by Saratchandra Shenoi; Shenoi Goembab – Monograph in Konkani by R.N.Naik, Translated into Malayalam (Published by Sahitya Akademi); Sravonn – Konkani folklore, a study; Povllim – Poetry anthology; and Ollokh – Poetry anthology (Posthumous Publication).

He had occupied various positions, like the District Educational Officer, Hindi Educational Officer, Chairman of Kerala Konkani Academy (1985-2001), Member of the Konkani Advisory Board of Sahitya Akademi (1998-2002), Member of the Advisory Board to the School of Konkani Studies at Sukrtindra Oriental Research Institute, Ernakulam, Member of Text Book Committee for Hindi, Kerala Govt., etc. He was honoured by the All India Konkani Parishad and has presided over the 16th All India Konkani Sahitya Sammelan in Goa in 2003. The Sahitya Akademi conducted its "Meet The Author" programme in 2000 at Panaji, Goa, in his honour. Late Kamath was a founder member of Kerala Konkani Academy (Regd), and was its Chairman for 16 long years from 1985. He was the Editor of Divti, the Konkani monthly. Portrait of P. G. Kamath, an outstanding Konkani personality, is displayed in the 'Hall of Fame' at

Vishwa Konkani Kendra, Konkani Gaon, Shakti Nagar, Mangalore.

**P G Kamath Foundation:**

To perpetuate his memory the P G Kamath Foundation, a NGO (Non Governmental Organization) has been registered as a Charitable Trust based at Ernakulam, Kerala. The Foundation was formed by the friends and relatives of the late Konkani poet and scholar P.G.Kamath.

**(Courtesy: P.G. Kamath Foundation)**

# സ്കാൻഡിനേവിയൻ സുന്ദരികൾ

(തുടർച്ച)

ഡോ.ആശാ ജയകുമാർ

**തിത്തൈ തക തെയ്തെയ്തോം!**

വൈകീട്ട് 4.45ന് ഞങ്ങൾ കോപ്പൻഹേഗനിലെ കനാൽക്രൂസ് തുടങ്ങുന്ന ജെട്ടിയിലെത്തി. 120ഓളം പേർക്കു കയറാവുന്ന ഓപ്പൺ ബോട്ടിലായിരുന്നു യാത്ര.''കനാൽ ടൂർസ്, കോപ്പൻ ഹേഗൻ'' എന്ന് ബോർഡ് എഴുതിവെച്ച സ്ഥലത്തു നിന്നും ഞങ്ങൾ ബോട്ടിൽ കയറി. സുഖമായി ചാരിയിരിക്കാവുന്ന നീല ഫൈബർ കസേരകൾ. എല്ലാവരും സ്വെറ്ററും ജാക്കറ്റും ഒന്നുകൂടി ശരീരത്തോട് ചേർത്ത് ഫുൾ ബട്ടണിട്ടു. തലയിലൂടെ ഹുഡും വലിച്ചിട്ടു. കടലിൽ നിന്നും തണുത്തകാറ്റ് ചുളു ചുളാ വീശിത്തുടങ്ങിയിരുന്നു.

ചെറി എന്ന ചെറുപ്പക്കാരനായിരുന്നു ബോട്ടിലെ കമന്റേറ്റർ. ആ പേര് ആ പയ്യന് നന്നായി ചേരുന്നുണ്ടെന്ന് എനിക്കു തോന്നി. ചെറി പോലെ ചുവന്ന് ഉരുണ്ട പയ്യൻസ്. ബോട്ടിന്റെ ക്യാപ്റ്റൻ ഡെന്നി. പയ്യൻസ് മൈക്ക് കയ്യിലെടുത്ത് വാചാലനായി. ഇടയ്ക്കിടെ നല്ല തമാശകൾ പറഞ്ഞ് ഞങ്ങളെ പൊട്ടിച്ചിരിപ്പിച്ചു. കനാലിന്റെ രണ്ടുവശങ്ങളിലുമുള്ള കെട്ടിടങ്ങളെപ്പറ്റി ചെറി സംസാരിച്ചുകൊണ്ടേയിരുന്നു.

കിംഗ്സ് ന്യൂസ്ക്വയർ മുതൽ ഹാർബർ വരെയായിരുന്നു ഞങ്ങളുടെ ബോട്ടുയാത്ര. കസ്റ്റംസ് ഓഫീസ്, ഐസ്‌ലാന്റ് എംബസി, സ്റ്റോക്ക് എക്സ്ചേഞ്ച് എന്നിവയൊക്കെ കണ്ട് ഞങ്ങൾ മുന്നേറി. കനാലിന്റെ ഇരുവശത്തുമുള്ള റോഡുകളിലൂടെ വാഹനങ്ങൾ ചിട്ടയോടെ പോയിക്കൊണ്ടിരുന്നു. ഹോണടിക്കുന്ന ശബ്ദം കേൾക്കാനില്ല. ധാരാളം ആളുകൾ സൈക്കിളുകളിലാണ് യാത്ര ചെയ്യുന്നത്.

ബോട്ട് കനാലിൽ നിന്നും പതുക്കെ സമുദ്രത്തിലേക്കു കടന്നു. എങ്കിലും കടൽ ശാന്തമായതുകൊണ്ട് ബോട്ടിന് വലിയ ചാഞ്ചാട്ടമൊന്നുമുണ്ടായിരുന്നില്ല.

തീരത്ത് അതിമനോഹരമായ വലിയൊരു കെട്ടിടം കണ്ടു.കെട്ടിടത്തിനു മുകളിൽ, കെട്ടിടത്തിനു മഴയും വെയിലുമേൽക്കാതിരിക്കാൻ ലൈഫ് റൂഫ് ഇട്ടതുപോലെ, മുമ്പോട്ടു തള്ളി നിൽക്കുന്ന വലിയൊരു റൂഫ്. ഈ കെട്ടിടമാണ് ഡെന്മാർക്കിന്റെ ഓപ്പറാ ഹൗസ്. OPAREN എന്നാണ് ഡാനിഷ് ഭാഷയിൽ പറയുന്നത്. ഡെൻമാർക്കിലെ കലാ,സാംസ്കാരിക പരിപാടികൾ നടക്കുന്ന സ്ഥലമാണത്. നമ്മൾ ഈ കെട്ടിടം അടുത്തു നിന്നും കാണുവാൻ പോകുന്നതായിരിക്കും എന്ന് ഗൈഡ് ആനി പറഞ്ഞു.

ബോട്ട് ഓളങ്ങളെ കീറിമുറിച്ച് മുമ്പോട്ടുപോയ്ക്കൊണ്ടിരുന്നു. ഇപ്പോൾ നിങ്ങൾ കണ്ടുകൊണ്ടിരിക്കുന്നത് Naval area ആണെന്ന് ചെറി പറഞ്ഞു. അവിടെ ഡെന്മാർക്കിന്റെ പതാക പാറിക്കളിക്കുന്നതും കണ്ടു. എന്നും രാവിലെ 8 മണിക്ക് പതാക ഉയർത്തുമെന്നും, ആ സമയത്ത് പീരങ്കിയിൽ നിന്നും ഔപചാരികമായി ഒരു വെടി ഉതിർക്കുമെന്നും, അതുപോലെ രാത്രി വെടിയുടെ അകമ്പടിയോടെ പതാക താഴ്ത്തുമെന്നും ചെറിക്കുട്ടൻ പറഞ്ഞു.

കുറച്ചുകൂടി മുമ്പോട്ട് പോയപ്പോൾ ആമാഗർവേസ്റ്റ് ഡിസ്പോസൽ

ഫാക്ടറി കണ്ടു. രാജ്യത്തിന്റെ പലഭാഗത്തുനിന്നും തരംതിരിച്ചുകൊണ്ടുവരുന്ന waste ചിലത് recycle ചെയ്യും. പലതും കത്തിക്കും. അപ്പോൾ പുറപ്പെടുന്ന ചൂട് വീടുകളിലേക്കും ഓഫീസുകളിലും മറ്റും തണുപ്പകറ്റാനായി ഉപയോഗിക്കും. ഇപ്രകാരം Denmarkനെ വളരെ വൃത്തിയുള്ള രാജ്യമായി സംരക്ഷിച്ചു വരുന്നു. ഒപ്പം വളം,energyഎന്നിവയും ലഭ്യമാക്കുന്നു.

ഞങ്ങൾ രാവിലെ കണ്ട ലിറ്റിൽ മെർമെയ്ഡ്, കൊട്ടാരം, മാർബിൾ പാലസ് എന്നിവയൊക്കെ ഒന്നുംകൂടി കണ്ടു; MAERSKഎന്ന ഷിപ്പിംഗ് കമ്പനിയും.

ഞങ്ങളുടെ ബോട്ട് കടന്നുപോകുന്ന വഴി ധാരാളം പാലങ്ങളുണ്ടായിരുന്നു. അവയിലൊന്ന് വളരെപൊക്കം കുറഞ്ഞതായിരുന്നു.എല്ലാവരോടും തല കുനിച്ചിരിക്കാനും, കുട്ടികളാരും എഴുന്നേറ്റു നിൽക്കാതെ നോക്കണമെന്നും ചെറി അഭ്യർത്ഥിച്ചു. ശരിയാണ്, ഞങ്ങളുടെ തലകളെ തൊട്ടു, തൊട്ടില്ല എന്ന മട്ടിലായിരുന്നു പാലത്തിന്റെ കിടപ്പ്!

St. Xavier Church, ബ്രൂവറി, നാഷനൽ മ്യൂസിയം, പാർലമെന്റ് ബിൽഡിംഗ്, കോപ്പൻഹേഗന്റെ സ്ഥാപകൻ ബിഷപ്പ് ആബ്സലോണിന്റെ പ്രതിമ എന്നിവയൊക്കെ കണ്ട് ഞങ്ങൾ വീണ്ടും യാത്ര തുടങ്ങിയിടത്തു തന്നെ തിരിച്ചെത്തി. " കുട്ടനാടൻ പുഞ്ചയിലെ, തിത്തൈ തകതെയ്തോം " എന്നു പാടികൊണ്ട് ഞങ്ങൾ ബോട്ടിൽ നിന്നിറങ്ങി. ചെറിക്കും, ഡാനിക്കും നന്ദി പറഞ്ഞു.

ജെട്ടിയിൽ നിന്നും കുറച്ചകലെയായി ഫ്രീ ടോയ്‌ലെറ്റ് ഉണ്ടെന്ന് ഗൈഡ് പറഞ്ഞു. നല്ല വൃത്തിയും വെടിപ്പുമുള്ള പബ്ലിക്ക് ടോയ്‌ലെറ്റുകൾ. നമ്മുടെ നാട്ടുകാർ എന്തുകൊണ്ട് പൊതുശുചിമുറികൾ വൃത്തിഹീനമാക്കുന്നുവെന്നോർത്ത് ഞാൻ ലജ്ജിച്ചു.

ഡിന്നറിനു പോകാൻ സമയമായിട്ടില്ല. ഏഴുമണിക്ക് എല്ലാവരും ബസ്സിൽ കയറിയിരിക്കണം, അതുവരെ നിങ്ങൾക്ക് ഇവിടെയുള്ള കടകളൊക്കെ കണ്ടിട്ടുവരാം എന്ന് ഗൈഡ് പറഞ്ഞു. ഇത്രയും നേരം നടന്നു ക്ഷീണിച്ചവർ ബസ്സിനകത്തു തന്നെ വിശ്രമിക്കാൻ തീരുമാനിച്ചു.

ഞാനും ജയകുമാറും 'വാൾട്ട് ഡിസ്നി'യുടെ ഷോറുമിൽ കയറി. ഞങ്ങളുടെ പുന്നാര പേരക്കുട്ടി മൈത്രേയിക്കു കൊടുക്കാൻ പറ്റിയ ടോയ്സ് എന്തെങ്കിലുമുണ്ടോ എന്നു നോക്കാനാണ് അങ്ങോട്ടു പോയത്.വാൾട്ട് ഡിസ്നിയുടെ സൃഷ്ടികളായ മിക്കി, മിന്നി, ഗൂഫി, ഡൊണാൾഡ് ഡക്ക്, സിൻഡ്രല തുടങ്ങി ഒട്ടനേകം സ്റ്റഫ്ഡ് ടോയ്സും, ഇവയുടെയൊക്കെ പടങ്ങളുള്ള ഉടുപ്പുകളും ധാരാളം-പക്ഷെ പൊള്ളുന്ന വിലയാണെന്നു മാത്രം. അവിടെ നിന്നും ഒരെണ്ണം വാങ്ങുന്ന തുക കൊണ്ട് നമ്മുടെ നാട്ടിലെ കടകളിൽ നിന്നും അഞ്ചെണ്ണം വാങ്ങാം. ഞാൻ കുറെ ഫോട്ടോയെടുത്തു.

ഒരു ജംഗ്ഷനിൽ മനോഹരമായ ജലധാര കണ്ടു. മൂന്നു കൊക്കുകൾ പറന്നുയരാൻ തയ്യാറെടുക്കുന്ന മനോഹര ശില്പമുണ്ട്. അതിനിടയിൽ നിന്നും ജലധാരകൾ, ജലധാരയ്ക്കു ചുറ്റും കെട്ടിയ പടവുകളിൽ ധാരാളം പേർ വിശ്രമിക്കുന്നു. മിക്കവരും മൊബൈലുകളിൽ തലപൂഴ്ത്തി ഇരിപ്പാണ്. അതാണല്ലോ ഇപ്പോഴത്തെ ആഗോള പ്രതിഭാസം.! തൊട്ടടുത്തിരിക്കുന്ന ആളോടുപോലും, എന്തിനു പറയുന്നു- ഭാര്യയക്ക് ഭർത്താവിനോടുപോലും മിണ്ടാൻ നേരമില്ല. കഷ്ടം.

കൃത്യം ഏഴുമണിക്ക് ബസ്സ് പുറപ്പെട്ടു. ഡെന്മാർക്കിലെ പാക്കിസ്ഥാനി റെസ്റ്റോറന്റിലേക്കാണ് ഞങ്ങളെ കൊണ്ടുപോയത് AL-DIWANഎന്നു പേരുള്ള ആ ഭക്ഷണശാലയുടെ റിസപ്ഷനിൽ ഇന്ത്യയുടേയും, പാക്കിസ്താന്റെയും, ഡെൻമാർക്കിന്റെയും പതാകകൾ ഒരു ഫ്ളവർപോട്ടിൽ നാട്ടി നിർത്തിയിരിക്കുന്നു. വിദേശരാജ്യങ്ങളിലെത്തുമ്പോൾ ഇന്ത്യക്കാരും, പാക്കിസ്ഥാൻകാരും വല്യ ദോസ്താണ്. 2018ലെ Travel and Hospitality Award കിട്ടിയ റെസ്റ്റോറന്റാണ് AL-DIWAN.

വടക്കേ ഇന്ത്യൻ ഭക്ഷണമായ രോട്ടി, രാജ്മ, പനീർ, ചിക്കൻ, ജീരാ റൈസ്, റൈത്ത, ലിജ്ജത്ത് പപ്പട്, ഗുലാബ് ജാമുൻ എന്നിവയൊക്കെയായിരുന്നു വിഭവങ്ങൾ. വളരെ രുചിയും, നല്ല ചൂടുമുള്ള ഭക്ഷണം എല്ലാവരും സന്തോഷത്തോടെ കഴിച്ചു. ഓരോ തവണയും ഞങ്ങൾ പുതിയ ആളുകളെ പരിചയപ്പെട്ടുകൊണ്ടേയിരുന്നു. വർഗ്ഗീസ് സാറും, സോമൻ സാറും, ചെറിയാൻ സാറും, ഉഷചേച്ചിയും, രഞ്ജൻ സാറും ടെസ്സിചേച്ചിയുമൊക്കെ എന്റെ 'ചങ്ങാതി'മാരായി.

പുറത്തെ താപനില വീണ്ടും കുറഞ്ഞ്, 10 ഡിഗ്രി സെൽഷ്യസായി. ഞങ്ങൾ ഒമ്പതു മണിയോടെ മുറിയിലെത്തി. അധികം വൈകാതെ ഉറങ്ങാൻ കിടന്നു. അപ്പോഴും പുറത്ത് നല്ല വെളിച്ചമുണ്ടായിരുന്നു. കട്ടിയുള്ള ഇരുണ്ട കർട്ടനുകളിട്ടിരിക്കുന്നതു കൊണ്ട് വെളിച്ചത്തെ തടയാൻ കഴിഞ്ഞു.

**മൂന്നാം നാൾ ഉല്ലാസ യാത്ര പോയപ്പോൾ.......**

25-4-19 വ്യാഴം : സൂര്യനുദിച്ച് ഒന്നുരണ്ടു മണിക്കൂർ കഴിഞ്ഞാണ് ഞങ്ങളുണർന്നത്. എന്നച്ചാൽ 6.30 am.! സ്കാഡിനേവിയൻ രാജ്യങ്ങളിൽ ആറുമാസം നീണ്ട പകലുകളും 6 മാസം നീണ്ട രാത്രികളുമാണ്. എട്ടു മണിക്കാണ് ഇന്നും പട്ടണപ്രദക്ഷിണത്തിനു പോകുന്നത്. ഞങ്ങൾ രണ്ടു പേരും ചൂടുകാപ്പി ഉണ്ടാക്കിക്കുടിച്ചതിനു ശേഷം ഹോട്ടലിൽ നിന്നും റോഡിലേക്കിറിങ്ങി. ഞങ്ങൾ താമസിക്കുന്ന ഇംപീരിയൽ ഹോട്ടലിനോട് ചേർന്ന് ഇംപീരിയൽ 'ദാന്ത്'ക്ലിനിക്ക് (TAND KLINIK) ഉണ്ടായിരുന്നു!- സംശയിക്കേണ്ട- ഡെന്റൽ ക്ലിനിക്ക് തന്നെ.

ഹോട്ടലിന് നേരെ എതിർവശത്തായി വെസ്റ്റർ പോർട്ട് എന്ന റെയിൽവെ സ്റ്റേഷനാണ്. റോഡിന്റെ നിരപ്പിൽ നിന്നും ഏതാനും പടികൾ താഴെയിറങ്ങണം റെയിൽവെ സ്റ്റേഷനിലെത്താൻ. നമ്മുടെ കൊച്ചി മെട്രോ ട്രെയിനുകളെ അനുസ്മരിപ്പിക്കുന്ന മുന്നാലുകംപാർട്ടുമെന്റുകളുള്ള ട്രെയിനുകളാണ്. യാത്രക്കാർ സൈക്കിളുകളിൽ റെയിൽവെ സ്റ്റേഷൻ വരെ എത്തും. സൈക്കിൾ അവിടെ പാർക്ക് ചെയ്ത് ട്രെയിനിൽ കയറി ദൂരെയുള്ള ഓഫീസിലേക്ക് പോകും; വൈകീട്ട് തിരിച്ചും. കൂടുതൽ ആളുകൾ സൈക്കിൾ ഉപയോഗിക്കുന്നതുകൊണ്ട് pollution വളരെകുറവാണ്.സൈക്കിളിന്റെ ഉപയോഗം മൂലം ജനങ്ങളുടെ ആരോഗ്യവും പരിപാലിക്കപ്പെടുന്നു.

കോണ്ടിനെന്റൽ ബ്രേക്ക്ഫാസ്റ്റിനുശേഷം ഞങ്ങൾ ബസ്സിൽ കയറി. ഗൈഡ് ആനി കൃത്യസമയത്ത് എത്തിച്ചേർന്നു. ഡ്രൈവർ നിക്കോളസ് എന്ന ചെറുപ്പക്കാരൻ ഞങ്ങൾക്കെല്ലാവർക്കും ഗുഡ്മോണിംഗ് പറഞ്ഞു. അയാൾക്ക് ഇംഗ്ലീഷ് അറിയില്ല. അതുകൊണ്ട് ഞങ്ങൾക്ക് സംഭാഷണം നീട്ടിക്കൊണ്ടുപോകാൻ കഴിഞ്ഞില്ല.

ഇന്ന് ഉച്ചവരെ ഞങ്ങൾക്ക് ഡെന്മാർക്ക് സിറ്റിടൂറാണ്. ഉച്ചഭക്ഷണം

കഴിഞ്ഞ് ഞങ്ങൾ കപ്പലിൽ നോർവേയുടെ തലസ്ഥാനമായ ഓസ്ലോയിലേക്കു തിരിക്കും. ഇതാണ് ഇന്നത്തെ പരിപാടി എന്ന് നിജോ പറഞ്ഞു.നിജോ ഇതിനകം ഞങ്ങളുടെയെല്ലാവരുടെയും കൂട്ടുകാരനായിക്കഴിഞ്ഞിരിന്നു. അയാളുടെ നല്ല പെരുമാറ്റവും, മൃദുഭാഷണവും ഞങ്ങൾക്കെല്ലാം വളരെ ഇഷ്ടപ്പെട്ടു.

ബസ്സിലിരുന്ന് ടൗൺഹാൾ, ബിഷപ്പ് ആബ്സലോണിന്റെ പ്രതിമ, 18-ാം നൂറ്റാണ്ടിൽ നിർമ്മിതമായ നാഷ്നൽ മ്യൂസിയം, ഫ്രഡറിക് VII രാജാവിന്റെ പ്രതിമ, ലോകത്തിലെ ഏറ്റവും പഴയ സ്റ്റോക്ക് എക്സ്ചേഞ്ച് എന്നിവ കണ്ടു. സ്റ്റോക്ക്എക്സ്ചേഞ്ചിനു മുകളിൽ മൂന്ന് വ്യാളികൾ കെട്ടു പിണഞ്ഞു നിൽക്കുന്ന രീതിയിൽ ഒരു ശില്പം കണ്ടു.

പുറത്ത് മഴ ചാറിത്തുടങ്ങി. ആ മഴയത്തും, രാജ്ഞിയുടെ വെള്ളക്കുതിരകളെ പൂട്ടിയ കുതിരവണ്ടി റോഡിലൂടെ കടന്നു പോകുന്നതു കണ്ടു. കോപ്പൻഹേഗൻ എന്നെഴുതിയ പിങ്ക് നിറമുള്ള ഡബിൾ ഡെക്കർ ബസ്സ് ടൂറിസ്റ്റുകളേയും വഹിച്ച് നിരത്തിലൂടെ പതുക്കെ നീങ്ങുന്നുണ്ടായിരുന്നു.

കുറച്ചുനേരം കഴിഞ്ഞ് ഞങ്ങൾ ക്രിസ്ത്യൻബോർഗ് പാലസിനടുത്തെത്തി. ബസ്സ് ഞങ്ങളെ അവിടെ ഇറക്കിവിട്ട് പാർക്കിംഗിന് സൗകര്യമുള്ള ഇടം തേടിപ്പോയി.

ഞങ്ങളുടെ ഗൈഡ് മനോഹരമായ ഒരു പൂന്തോട്ടത്തിലേക്കാണ് ഞങ്ങളെ കൂട്ടികൊണ്ടുപോയത്. Royal Library Garden അഥവാ Library Garden എന്നായിരുന്നു അതിന്റെ പേര്.

**The Royal Library Garden**

റോയൽ ലൈബ്രറിയുടേയും ക്രിസ്റ്റ്യൻബോർഗ് പാലസിന്റെയും ഇടയ്ക്ക് ഒളിഞ്ഞു കിടക്കുന്ന, തിരക്കൊഴിഞ്ഞ, അതിമനോഹരമായ പൂന്തോട്ടമാണിത്. നഗരഹൃദയത്തിലെ വശ്യമനോഹരമായ പ്രദേശങ്ങളിലൊന്നാണിത്.

പൂന്തോട്ടത്തിന്റെ നടുവിലായി ആഴമില്ലാത്ത ചെറിയകുളം. കുളത്തിൽ നീന്തിത്തുടിക്കുന്ന മത്സ്യങ്ങളും താറാവുകളും. കുളക്കടവിൽ കൊച്ചുവീട്-താറാവിന് മഞ്ഞിൽ നിന്നും മഴയിൽ നിന്നും രക്ഷനേടി, ചുരുണ്ടുകൂടി വിശ്രമിക്കാൻ. പൂന്തോട്ടത്തിൽ മനോഹരമായ ട്യൂലിപ്പ് പൂക്കൾ. പൂന്തോട്ടത്തിന്റെ വശങ്ങളിൽ ഇലകൾ തളിർത്തു തുടങ്ങിയ, പൂത്തു തുടങ്ങിയ വൃക്ഷങ്ങൾ.

കുളത്തിനു നടുവിൽ 8 മീറ്റർ ഉയരമുള്ള ചെമ്പിൽ നിർമ്മിച്ച സ്തൂപം. അതിൽ നിന്നും ഒഴുകുന്ന ജലധാര കുളത്തിലേക്ക് കളകളാരവം പൊഴിച്ചുകൊണ്ട് പതിച്ചുകൊണ്ടിരുന്നു.മോഗൻസ് മൗളർ എന്ന ശില്പിയാണ് കാൾസ്ബർഗ്ഗിന്റെ നിർദ്ദേശപ്രകാരം ഇതു നിർമ്മിച്ചത്.

സോറൻ കീർക്ക്ഗാർഡ് എന്നയാളുടെ പ്രതിമയും ഈ പൂന്തോട്ടത്തിലുണ്ട്. ചിന്താമഗ്നനായിട്ടാണ് മൂപ്പരുടെ ഇരുപ്പ്. കണ്ണുകൾ പൂന്തോട്ടത്തിന് എതിർവശത്തേക്ക് നട്ടിരിക്കുന്നു. - പ്രതിശ്രുതവധു റെജീൻ ഓസ്ലെൻ അവിടെയാണത്രെ താമസിച്ചിരുന്നത്.

പണ്ട് നേവൽ ഹാർബർ നിലനിന്നിരുന്ന സ്ഥലം നികത്തിയാണത്രെ പൂന്തോട്ടം സ്ഥിതിചെയ്യുന്ന സ്ഥലം നിർമ്മിച്ചത്. അതിന്റെ ഓർമ്മയ്ക്കുവേണ്ടിയാണ് ചെറിയ കുളം നിർമ്മിച്ചു വച്ചിരിക്കുന്നത്. 1867ലാണ് പഴയ ഹാർബർ നികത്തിയത്. 1920 ൽ പാർക്കിന് രൂപം നൽകി. ജെൻസ് ആൻഡേഴ്സൺ എന്ന പൂന്തോട്ടക്കാരന്റെ കരവിരുതും കലാചാതുരിയുമാണ് നമ്മളവിടെ കാണുന്നത്.

**പാർലമെന്റ് മന്ദിരം, ഡെന്മാർക്ക് :** FOLKTINGET എന്നാണ് ഡാനിഷ് ഭാഷ

യിൽ അതിന്റെ പേര്. ക്രിസ്റ്റ്യൻ ബോർഗ് പാലസിനോട് ചേർന്നാണ് മനോഹരമായ ഈ കെട്ടിടം സ്ഥിതിചെയ്യുന്നത്. റോയൽ ലൈബ്രറി ഗാർഡൻനിൽ നിന്നും ചെറിയ ചാറ്റൽ മഴയേറ്റ് ഞങ്ങൾ പാർലമെന്റിനു മുൻപിലെത്തി. ഞങ്ങൾ അതിന്റെ പടിക്കെട്ടുകളിൽ നിരന്നു നിന്ന് ഫോട്ടോയെടുത്തു. പോലീസോ, പട്ടാളക്കാരോ ഞങ്ങളെ നിയന്ത്രിക്കാനോ തടയാനോ എത്തിയില്ല.

പാർലമെന്റിനും, രാജാവിനും കൂടിയാണ് ഭരിക്കാനുള്ള അധികാരം. 1849ലാണ് ഡാനിഷ് ജനായത്ത ഭരണം നിലവിൽ വന്നത്. പാർലമെന്റ് അംഗങ്ങളെ ജനങ്ങൾ തിരഞ്ഞെടുക്കും. പാർലമെന്റ് അംഗങ്ങൾ പാസ്സാക്കുന്ന നിയമങ്ങൾ എഴുതിയ പേപ്പറുകൾ ഒപ്പിടുക എന്നതാണ് രാജാവിന്റെ / രാജ്ഞിയുടെ ജോലി. 18 വയസ്സു കഴിഞ്ഞ ഡാനിഷ് പൗരന്മാർക്ക് വോട്ടവകാശമുണ്ട്. പാർലമെന്റ് സമ്മേളിക്കുമ്പോൾ പൊതു ജനങ്ങൾക്കും പാർലമെന്റ് മന്ദിരത്തിൽ പോയിരുന്ന് ചർച്ചകൾ കേൾക്കാൻ സൗകര്യമുണ്ട്.

പാർലമെന്റ് മന്ദിരത്തിൽ നിന്നും ഞങ്ങൾ ക്രിസ്റ്റ്യൻ ബോർഗ് പാലസ് കാണാൻ പോയി.

**ക്രിസ്റ്റ്യൻ ബോർഗ് പാലസ്**

കോപ്പൻഹേഗൻ നഗരഹൃദയത്തിൽ സ്ഥിതി ചെയ്യുന്ന ഈ പുരാതന കെട്ടിട സമുച്ചയത്തിൽ പാർലമെന്റ് മന്ദിരം, പ്രധാനമന്ത്രിയുടെ ഓഫീസ്, ഡെന്മാർക്ക് സുപ്രീം കോർട്ട്, രാജാവിന്റെ ഓഫീസുകൾ എന്നിവ പ്രവർത്തിച്ചു വരുന്നു. രാജാവ് അതിഥികളെ സ്വീകരിക്കുന്നതും ഇവിടെയാണ്. പാലസ് ചാപ്പൽ, രാജാവിന്റെ കുതിരകളെ സംരക്ഷിക്കുന്ന ലായം (stable) എന്നിവയും ഈ പാലസിന്റെ ഭാഗമാണ്.

ബറോഖ് സ്റ്റൈലിലാണ് ഈ കെട്ടിടം നിർമ്മിച്ചിരിക്കുന്നത്. 1907ൽ പണി തുടങ്ങി; 1928ൽ അവസാനിച്ചു. ക്രിസ്റ്റ്യൻ ഫ്രെഡറിക് . ഏലിയാസ് ഡേവിഡ് ഹോസർ, തോർവാൾഡ് എന്നിവരായിരുന്നു ശില്പികൾ.

Executive power, Legislative power and Judicial Power - ഈ മൂന്നു ശക്തികളും ഒരേ കൂരയ്ക്കു താഴെ പ്രവർത്തിക്കുന്ന ലോകത്തിലെ ഓരേയൊരു മന്ദിരമാണിത്. ക്രിസ്റ്റ്യൻ ബോർഗിന് നാട്ടാര് വിളിക്കുന്ന ചെല്ലപ്പേരാണ് ബോർഗൻ.

1167 മുതൽ ഇതേ സ്ഥാനത്ത് ഇതേ പേരിൽ പലകെട്ടിടങ്ങളും നിലവിൽ വന്നു. മരത്തടികൊണ്ടു നിർമ്മിച്ചവ മിക്കതും അഗ്നിക്കിരയായി.

ഇപ്പോൾ നിലവിലുള്ള കെട്ടിടത്തിന്റെ പലഭാഗങ്ങളും മ്യൂസിയം പോലെ പ്രവർത്തിച്ചു വരുന്നു. ഞങ്ങളുടെ ഗൈഡ് നേരത്തെ തന്നെ ഞങ്ങൾക്കു വേണ്ടി ടിക്കറ്റെടുത്തിരുന്നു. പ്രവേശന കവാടത്തിനടുത്തായി രണ്ടു ബോക്സ് നിറയെ നീലക്കവറുള്ള ഷൂകവറുകൾ വച്ചിരുന്നു. നമ്മൾ ധരിച്ചിരുന്ന പാദരക്ഷ ഈ ഷൂകവർ കൊണ്ട് പൊതിയണം. പാദരക്ഷയിലെ പൊടിയും മണ്ണും പാലസിലെ അതിമനോഹരമായ പരവതാനികളേയും, മാർബിളിനേയും, ടൈലുകളേയും നശിപ്പിക്കാതിരിക്കാനാണ് ഇങ്ങനെ ചെയ്യുന്നത്.

**രാജാവിന്റെ സ്വീകരണമുറി:** കൊട്ടാരത്തിന്റെ താഴത്തെ നിലയിലും, ഒന്നാം നിലയിലുമാണ് അതിമനോഹരമായി അലങ്കരിച്ച സ്വീകരണമുറികൾ. രാജകീയ വിരുന്ന്, ന്യൂഇയർ ആഘോഷവും, വിരുന്നും, കൗൺസിൽ ഓഫ് സ്റ്റേറ്റ് മീറ്റിംഗ് എന്നിവ ഇവിടെ വെച്ചാണ് നടത്താറ്.

പണ്ട് നിലവിലുണ്ടായിരുന്ന ക്രിസ്റ്റ്യൻ ബോർഗ് പാലസിൽ നിന്നും

കിട്ടിയ, അഗ്നിയിൽ നിന്നും രക്ഷിക്കാനായ കൗതുക വസ്തുക്കൾ, മരസ്സാമാനങ്ങൾ എന്നിവയൊക്കെ ഇവിടെ കമനീയമായി അലങ്കരിച്ചു വച്ചിട്ടുണ്ട്. രാജ്ഞിയുടെ കവാടം, രാജാവിന്റെ കോണിപ്പടി എന്നിവ കടന്നു വേണം സ്വീകരണമുറിയിലെത്താൻ. രാജാവിന്റെ കോണിപ്പടി അതിമനോഹരമാണ്. അത് കയറിയാൽ നാമെത്തുന്നത് Tower Hall ലാണ്. ടവർഹാളിന്റെ ചുമരുകളിൽ മനോഹരമായ ചിത്രത്തുന്നൽ നടത്തിയ, പരവതാനിപോലത്തെ ടേപ്പസ്ട്രികൾ തൂക്കിയിട്ടുണ്ട്.

പിന്നെ നമ്മൾ സിംഹാസനങ്ങൾ സൂക്ഷിച്ചിരിക്കുന്ന ഹാളിലെത്തും. ഈ മുറിയുടെ മച്ചിൽ, സ്വർഗ്ഗത്തു നിന്ന് ഡാനിഷ് പതാക വീണുകിട്ടിയ കഥ ചിത്രീകരിച്ചിരിക്കുന്നു. 1219ൽ പതാക വീണുകിട്ടി എന്നു പറയപ്പെടുന്നു.

സ്വീകരണമുറിയുടെ ചുവരിൽ ക്രിസ്റ്റ്യൻ IXന്റെ കുടുംബത്തിന്റെ എണ്ണച്ഛായചിത്രം വരച്ചു വെച്ചിട്ടുണ്ട്. ജീവൻ സ്ഫുരിക്കുന്ന ചിത്രങ്ങൾ കണ്ടാൽ, ഇവ രൊക്കെ ഇപ്പോൾ ചുവരിൽ നിന്നും ഇറങ്ങി വരുമെന്നു തോന്നും.! ഈ മുറിയിൽ തന്നെ രാജ്ഞിയുടെ ലൈബ്രറിയുമുണ്ട്.

**ദ് ഗ്രേറ്റ്ഹാൾ:** റിസപ്ഷൻ മുറികളിൽ വച്ച് ഏറ്റവും വലുത് ഈ മുറി -ഹാൾ- ആണ്. 40 മീറ്റർ നീളവും, 10 മീറ്റർ ഉയരവുമുള്ള ഈ ഹാൾ 400 അതിഥികളെ വരെ ഇരുത്താൻ സൗകര്യമുള്ളതാണ്.

മാർഗരറ്റ് II രാജ്ഞിയുടെ 60-ാം പിറന്നാൾ പ്രമാണിച്ച് ഡെന്മാർക്കിന്റെ ചരിത്രകഥ പറയുന്ന 17 ചുമർ ചിത്രങ്ങൾ ഇവിടെ തൂക്കുകയുണ്ടായി.

അടുത്തതായി ഞങ്ങൾ അലക്സാണ്ടർ ഹാളിലേക്കാണ് കടന്നത്. “Alexander The Great Enters Babylon” എന്ന പ്രമേയത്തെ ആസ്പദമാക്കി, മാർബിളിൽ നിർമ്മിച്ച കലാരൂപമാണ് ഈ മുറിയുടെ പ്രത്യേകത.

**The Abildgaard Room :** 18-ാം നൂറ്റാണ്ടിലെ വിഖ്യാത പെയിന്റർ നിക്കോളായ് അബിൽഗാർഡ് എന്നയാളുടെ സ്മരണയ്ക്കായി നിലനിർത്തിയ മുറിയാണിത്. ഡാനിഷ് രാജാക്കന്മാരുടെ 10 ചിത്രങ്ങൾ വരയ്ക്കാൻ അദ്ദേഹം 13 വർഷങ്ങളെടുത്തു. 1791ൽ ഈ ചിത്രങ്ങൾ പൂർത്തിയായി. പക്ഷെ മൂന്നു വർഷങ്ങൾ കഴിഞ്ഞപ്പോൾ കൊട്ടാരം അഗ്നിക്കിരയായി. “അയ്യോ എന്റെ പെയിന്റിംഗ്സും, എന്റെ പേരും അതാ തീയിലെരിഞ്ഞു പോകുന്നേ” എന്നു പറഞ്ഞ് ചിത്രകാരൻ ഹൃദയം നൊന്തു നിലവിളിച്ചത്രേ. 10ൽ 3 പെയിന്റിംഗുകൾ തീയിൽ നിന്നും രക്ഷിക്കാൻ സാധിച്ചു. അവ ആ മുറിയിൽ ഇന്നും സൂക്ഷിച്ചു വെച്ചിരിക്കുന്നു. അബിൽഗാർഡിന്റെ മാർബിൾ പ്രതിമയും (അർദ്ധകായ പ്രതിമ) അവിടെ കണ്ടു.

**The Dining Room**

“ഹൈയ്, എന്താ ഈ കാൺണേ? വരട്ടെ ഒരു പ്ലേറ്റ് ചിക്കൻ കറിയും ഫിഷ് ഫ്രൈയും”- വർഗ്ഗീസ് സാറിന്റെ തൃശൂർ സ്റ്റൈലിലുള്ള കമന്റ് കേട്ട് ഞങ്ങൾ പൊട്ടിച്ചിരിച്ചു. നീണ്ടു നിവർന്നു കിടക്കുന്ന ഡൈനിംഗ് ടേബിളും അതിനുചുറ്റും നിരത്തിയിട്ടിരിക്കുന്ന കസേരകളും കണ്ടാൽ അങ്ങനെ പറയാൻ തോന്നും! ഞങ്ങളുടെ ടീമിലെ എല്ലാവരും ഇരുന്നാലും കസേരകൾ ബാക്കി വരും. ഏതാണ്ട് 60 കസേരകൾ ഉണ്ടായിരുന്നുവെന്നാണ് എന്റെ ഓർമ്മ. മച്ചിൽ അതിമനോഹരമായ ഷാൻഡ്‌ലിയറുകൾ തൂങ്ങിക്കിടക്കുന്നു.

**The Green Room** : നമ്മുടെ നാട്ടിൽ സ്റ്റേജിനുടുത്തായി നടീ-നടന്മാർക്ക് ഒരുങ്ങാനുള്ള മുറിയല്ലേ - ഇതും അതു തന്നെ. അതു കൂടാതെ ഒരു ഉപയോഗം കൂടി ഈ മുറിയ്ക്കുണ്ട്. അടുക്കളയിൽ നിന്നും ഊമയായ ഒരു വെയ്റ്ററുടെ കൈവശം

ഭക്ഷണം ഈ മുറിയിലേക്ക് കൊടുത്തയയ്ക്കും. അവിടെയുള്ള പരിചാരകർ ഈ ഭക്ഷണം മനോഹരമായ പാത്രങ്ങളിൽ മനോഹരമായി അലങ്കരിച്ച് ഡൈനിംഗ് ടേബിളിൽ കൊണ്ടുവയ്ക്കും.

**The Swedish Gallery:**

ഡെന്മാർക്കിലെ രാജാവ് ഫ്രെഡറിക് എട്ടാമൻ, സ്വീഡനിലെ രാജകുമാരി ലോവിസയെ വിവാഹം കഴിച്ചപ്പോൾ സ്വീഡനിലെ വനിതകൾ നൽകിയ വെള്ളിശില്പം, ഡാനിഷ് ജനത സമ്മാനമായി നൽകിയ രജതശില്പം, കൂടാതെ മറ്റ് കരകൗശലവസ്തുക്കൾ എന്നിവയാണ് ഈ മുറിയിൽ. വിവാഹം നടന്നത് 1869ൽ!

**The Velvet Room :**

" ഇന്ത്യക്കാരേ, നിങ്ങൾ അഭിമാനിക്കുക.ഈ മുറിയിലെ കസേരകളിലും, കുഷ്യനുകളിലും, ചുമരുകളിലുമൊക്കെ കാണുന്ന ഈ ചുവന്ന വെൽവെറ്റ് നിങ്ങളുടെ കാശ്മീരിൽ നിന്നും കൊണ്ടുവന്നതാണ്"- ഗൈഡ് ആനി അങ്ങനെ പറഞ്ഞപ്പോൾ അഭിമാനപൂരിതമായി അന്തരംഗം. തൽഫലമായി ഞങ്ങളെല്ലാവരും കരഘോഷം മുഴക്കി!

10 മീറ്റർ ഉയരമുള്ള ചുവരിൽ തൂക്കിയിട്ടിരിക്കുന്ന, പലതരം ചിത്രത്തുന്നലുകൾ നടത്തിയ വെൽവെറ്റ് കാണാനെന്തു ഭംഗി. ഡെൻമാർക്കിന്റെ രാജകീയ മുദ്ര (Coat of Arms ) - വാലും പൊക്കിയോടുന്ന മൂന്നു സിംഹങ്ങൾ, കിരീടം എന്നിവയും വെൽവെറ്റിൽ തുന്നിപ്പിടിപ്പിച്ചിട്ടുണ്ട്.

ഫ്രാൻസിലെ വേഴ്സൽസ് കൊട്ടാരത്തിലെ അപ്പോളോ റൂമിനെ കോപ്പിയടിച്ചാണ് വെൽവെറ്റ് റൂം നിർമ്മിച്ചിരിക്കുന്നത്.

**The Corner Room:**

4 തലമുറകളുടെ എണ്ണച്ഛായാചിത്രമാണ് ഈ മുറിയുടെ മുഖ്യ ആകർഷണം. 1903ൽ, ഡാനിഷ് ചിത്രകാരൻ ലോറിറ്റ്സ് ടക്സൺ വരച്ചതാണ് ഈ ചിത്രം. ക്രിസ്റ്റ്യൻ IXരാജാവും കുടുംബവുമാണ് ചിത്രത്തിൽ.

**ഫ്രെഡറിക് VI ന്റെ മുറി:** 1808 മുതൽ 1839 വരെ ഡെന്മാർക്ക് ഭരിച്ച രാജാവാണ് ഫ്രെഡറിക് ആറാമൻ ഇവിടേയും മനോഹരമായ പെയ്ന്റിംഗുകളും, ഫർണിച്ചറും ഉണ്ട്. ഈ മുറിയിൽ സുന്ദരമായ ഷാൻഡ്ലിയറുകളും,മഹാഗണിയിൽ നിർമ്മിച്ച ഫർണിച്ചറും ഉണ്ടായിരുന്നുവെന്ന് അവിടെ വച്ചിരിക്കുന്ന ഫോട്ടോയിൽ കാണാൻ കഴിഞ്ഞു. ഇന്ന് യു.എസിന്റെ അധീനതയിലുള്ള കരീബിയൻ ദ്വീപിലെ St. Virgin's Island ഒരു കാലത്ത് ഡാനിഷ് ഗവൺമെന്റിന്റെ സ്വത്തായിരുന്നു. പിന്നീട് ഈ ദ്വീപും, അവിടെ നിന്നും ഡെന്മാർക്കിലേക്കു കൊണ്ടുവന്ന ഫർണിച്ചറും ഷാൻഡ്ലിയറും ഡെന്മാർക്ക് അമേരിക്കയ്ക്കു വിറ്റു!

**The Fredensborg Room:**

ഒരു യുദ്ധത്തിന്റെ പാവനസ്മരണയ്ക്ക് എന്ന് ഒരു ബോർഡെഴുതി വയ്ക്കാനാണ് ഈ മുറിയുടെ ചരിത്രം വായിച്ചപ്പോൾ തോന്നിയത്. 1801ൽ നടന്ന Battle of Copenhagenൽ ഡെന്മാർക്കും ബ്രിട്ടീഷ് നേവിയും ഏറ്റുമുട്ടി. ബ്രിട്ടൺ ജയിച്ചു. അവർ 1784 ൽ നിർമ്മിച്ച ഡെന്മാർക്കിന്റെ 'MARS' എന്ന കപ്പൽ കത്തിച്ച്, കടലിൽ മുക്കി. 1921ൽ ഈ കപ്പലിന്റെ അവശിഷ്ടങ്ങൾ ഡെന്മാർക്ക് അതിസാഹസികമായി തപ്പിയെടുത്ത് കരയി

ലേക്കു കൊണ്ടുവന്നു. കപ്പലിന്റെ 'തടി' ഉപ്പുവെള്ളത്തിൽ മുങ്ങിക്കിടന്നതു കാരണം കേടുകൂടാതെ കിട്ടി.പക്ഷെ അത് "dark" കളറായിപ്പോയിരുന്നു. ആ തടിയാണ് ഈ മുറിയിലെ ഫ്ളോറിൽ വിരിച്ചിരിക്കുന്നത്!

**ക്രിസ്റ്റ്യൻ IX ന്റെ മുറി**

നമ്മുടെ പത്മഭൂഷൺ, ഭാരതരത്ന അവാർഡുകളെപ്പോലെ രണ്ടു പരമോന്നത ബഹുമതികളുടെ രൂപങ്ങളാണ് ഈ മുറിയുടെ മച്ചിൽ 3Dയായി നിർമ്മിച്ചു വച്ചിരിക്കുന്നത്. .The Order of the Elephant, The Order of The Danneborg എന്നിവയാണ് ആ ബഹുമതികൾ.

**The Throne Room**

രാജാവിന്റെയും രാജ്ഞിയുടേയും സിംഹാസനങ്ങളാണ് മുഖ്യവസ്തുക്കൾ. ചുവരുകൾ ഫ്രാൻസിലെ Lyonsൽ നിന്നും കൊണ്ടുവന്ന പട്ടുകൊണ്ട് അലങ്കരിച്ചിരിക്കുന്നു. ഇവയിൽ ഡാനിഷ് രാജമുദ്രയായ മൂന്നു സിംഹങ്ങളും ഒൻപത് ഹൃദയങ്ങളും എംബ്രോയ്ഡറി ചെയ്തിട്ടുണ്ട്. മച്ചിൽ, സ്വർഗ്ഗത്തു നിന്നു വീണുകിട്ടിയ ഡാനിഷ് ഫ്ളാഗിന്റെ കഥ ചിത്രീകരിച്ചിരിക്കുന്നു.

**The Tower Room**

ഇനി നമ്മൾ ടവർ റൂമിലേക്കാണ് പോകുന്നതെന്നു പറഞ്ഞപ്പോൾ സെലീനചേച്ചി പറഞ്ഞു. "എന്റീശോയേ, ഇതിനൊരു അവസാനമില്ലേ?. നടന്ന് നടന്ന് കാല് കഴയ്ക്കണ്''. സത്യം! ഞങ്ങൾ എത്രയോ കിലോമീറ്റർ നടന്നുവെന്ന് തോന്നിത്തുടങ്ങി. എത്രയോ നൂറ്റാണ്ടുകളും പിന്നിട്ടു! ക്രിസ്റ്റ്യൻ ബോർഗിന്റെ ടവറിനു തൊട്ടുതാഴെയാണ് ഈ മുറി. ടവറിന് 106 മീറ്റർ ഉയരമുണ്ട്. കോപ്പൻഹേഗൻ നഗരത്തിലെ ഏറ്റവും ഉയരമുള്ള കെട്ടിടവും ഇതു തന്നെ. ടവറിന്റെ ഏറ്റവും മുകളിൽ മൂന്നു തട്ടുള്ള, മൂന്നു വ്യാസത്തിലുള്ള കേക്ക് പോലെ മൂന്ന് കിരീടങ്ങളുണ്ട്.

ഈ മുറിയിൽ വെള്ളികൊണ്ടു നിർമ്മിച്ച ഒരു ഗ്രാന്റ് പിയാനോ ഉണ്ട്. 1923 ൽ ക്രിസ്റ്റ്യൻ X രാജാവിന്റെയും, അലക്സാണ്ട്റിൻ രാജ്ഞിയുടെയും വിവാഹത്തിന് സമ്മാനമായി കിട്ടിയതാണ് ഈ പിയാനോ. ഇതിന്റെ വശങ്ങളിലുള്ള കൊച്ചു പെയിന്റിംഗുകൾ "ലിറ്റിൽ ക്ർസ്റ്റൺ" എന്ന നാടോടികഥയാണ് പറയുന്നത്.

സെലീനചേച്ചി ആഗ്രഹിച്ചതുപോലെ പാലസിലെ റൂമുകൾ (പൊതുജനങ്ങൾക്കു തുറന്നു കൊടുത്തവ) സന്ദർശിച്ചു കഴിഞ്ഞു. ഞങ്ങൾ വീണ്ടും King's staircase വഴി താഴേയിറങ്ങി. നൂറ്റാണ്ടുകൾക്കു മുമ്പ് പണിത്, അഗ്നിക്കിരയായ ക്രിസറ്റ്യൻ ബോർഗ് കൊട്ടാരങ്ങളിലെ പ്രധാന കോണിപ്പടിയുടെ പേരായിരുന്നുവത്രെ King's staircaseഎന്ന്. ഇറ്റലിയിലെ ലാറെഗ്ഗിയ പാലസിലുള്ളതുപോലെയാണ് ഈ കോണിപ്പടി നിർമ്മിച്ചിരിക്കുന്നത്.

കോണിപ്പടിയുടെ ഒരു വശത്തായി രാജപതാക ഒരു സ്റ്റാൻഡിൽ തൂക്കിയിട്ടിട്ടുണ്ട്. ഡെന്മാർക്കിന്റെ ചുവപ്പിൽ വെള്ളക്കുരിശുള്ള പതാകയിൽ നിന്ന് ത്രികോണാകൃതിലുള്ള ഒരു കഷ്ണം മുറിച്ചുമാറ്റിയാലെങ്ങനെയിരിക്കും?

ഏതാണ്ടതു പോലെയാണ് രാജപതാകയുടെ ആകൃതി.

രണ്ട് സിൽവർ സിംഹങ്ങളുടെ ഇടയ്ക്ക്, സിൽവർ നിറത്തിലുള്ള ഗൗൺ അണിഞ്ഞു നിൽക്കുന്ന രാജ്ഞിയുടെ അതിമനോഹരമായ പെയിന്റിംഗ് കണ്ടു. "ഹൊ, കണ്ടാൽ പെയിന്റിംഗാണെന്ന് തോന്നില്ല. ഫോട്ടോ പോലെയുണ്ട്" എന്ന് ജയകുമാർ പറഞ്ഞപ്പോൾ "ശരിയാ" എന്ന് അടുത്തുണ്ടായിരുന്നവരൊക്കെ പറഞ്ഞു.

ക്രിസ്റ്റ്യൻ ബോർഗ് പാലസിൽ നിന്നും പുറത്തുകടക്കുന്നതിനു മുൻപ് ചെരിപ്പിന്റെ ഉറ ഊരി അവിടെ വച്ചിരിക്കുന്ന ബിന്നിൽ നിക്ഷേപിക്കണം.US ലെ ഗ്രാന്റ് കാന്യൺ സ്കൈവാക്ക് കാണാൻ പോയപ്പോഴും ഇതുപോലെ ഷൂ ഉറ ധരിച്ചിരുന്ന കാര്യം ഞാനോർത്തു. പാലസിനു മുൻപിലെ കല്ലുപാകിയ വിശാലമായ അങ്കണത്തിൽ നമ്മുടെ നെഞ്ചോളം ഉയരമുള്ള കരിങ്കൽ ഗ്ലോബുകൾ അർദ്ധവൃത്താകൃതിയിൽ വിന്യസിച്ചിരിക്കുന്നതു കണ്ടു. വാഹനങ്ങൾ പാർക്ക് ചെയ്യാതിരിക്കാനായിരിക്കും അങ്ങനെ ചെയ്തത് എന്ന് ഞാനൂഹിക്കുന്നു. ഏതാണ്ട് 100-125 ഗോളങ്ങൾ അവിടെയുണ്ടാകുമെന്നു തോന്നുന്നു. അതിലൊരെണ്ണം ഞാൻ തള്ളിമാറ്റാൻ നോക്കി - ഒരു മില്ലി മീറ്റർ പോലും അനക്കാൻ കഴിഞ്ഞില്ല.

ഞങ്ങളുടെ ബസ്സ് ഡെന്മാർക്ക് ഹാർബറിനെ ലക്ഷ്യമാക്കിയാണ് ഓടിക്കൊണ്ടിരിക്കുന്നത്. പോകുന്നവഴി നോർവീജിയൻ മാർബിൾ കൊണ്ടു നിർമ്മിച്ച നാഷനൽ ബാങ്ക്, സാധാരണയിൽ സാധാരണക്കാരായ ജനങ്ങൾക്ക് വേണ്ടി നിർമ്മിച്ച ചേരി പോലത്തെ കൊച്ചുവീടുകൾ, കാർട്ട് പാറാസ് എന്നിവ കണ്ടു.

ഡെന്മാർക്കിലെ Amager Bakke എന്ന garbage processing plantനെപ്പറ്റി നേരത്തെ സൂചിപ്പിച്ചിരുന്നല്ലോ. അതിനെപ്പറ്റി രസകരമായ ഒരു വസ്തുത, ഞങ്ങളുടെ ബസ്സ് അതിനടുത്തെത്തിയപ്പോഴാണ് ഗൈഡ് പറഞ്ഞു തന്നതും കാണിച്ചു തന്നതും. നല്ല ഉയരമുള്ള ഈ കെട്ടിടത്തിന്റെ റൂഫ് ചരിച്ചാണ് നിർമ്മിച്ചിരിക്കുന്നത്. ശൈത്യകാലത്ത് കെട്ടിടത്തിന്റെ റൂഫിൽ ഇഷ്ടം കണക്കിന് മഞ്ഞ് വീണ് ഉറയുമ്പോൾ ആളുകൾ ഇവിടെ സ്കീയിംഗിന് വരുമത്രെ.

**ഓപ്പറ ഹൗസ്:** ബോട്ടുയാത്രയ്ക്കിടയിൽ ഞങ്ങൾ കണ്ടെങ്കിലും, ഇപ്പോഴിതാ, ഞങ്ങളുടെ ബസ്സ് അതിനു തൊട്ടടുത്ത് കൊണ്ടു വന്നു നിർത്തിയിരിക്കുന്നു. എല്ലാവരും ബസ്സിൽ നിന്നിറങ്ങി. ഓപ്പറാ ഹൗസിന്റെ "floating roof" ന്റെ നിർമ്മാണം കണ്ട് അതിശയിച്ചു നിന്നു. സിവിൽ എഞ്ചിനിയറും, "ബൈർജ് ഖലീഫ"യുടെ നിർമ്മാണത്തിൽ പങ്കെടുത്തവനുമായ സോമൻസാർ അതിന്റെ നിർമ്മാണത്തെപ്പറ്റി പല തിയറികളും പറഞ്ഞെങ്കിലും, എല്ലാം ഞാൻ മൂളിക്കേട്ടെങ്കിലും ഒന്നും എന്റെ മണ്ടയിൽ കയറിയില്ല. എല്ലാവരും കൂടിനിന്ന് ഒരു "ഗ്രൂപ്പ് ഫോട്ടോ" എടുക്കാമെന്ന് നിഷാ പറഞ്ഞു. ഓപ്പറാ ഹൗസിന്റെ മുൻപിൽ അരഭിത്തി പോലുമില്ല. അശ്രദ്ധമായി നടക്കുകയോ, സെൽഫിയെടുക്കാൻ പോസ് ചെയ്ത് പുറകോട്ട് നടന്നാലോ കടലിൽ വീണതു തന്നെ. അല്പം വികൃതിയായ "സർവ്വൂട്ടനെ ശ്രദ്ധിക്കണേ" എന്ന് എല്ലാവരും ധന്യയോടും സജീവിനോടും പറഞ്ഞു.

**ഓപ്പറാ ഹൗസിനെപ്പറ്റി അല്പം:**

കോപ്പൻഹേഗനിലെ ഹോൾമെൻ എന്ന ദ്വീപിലാണ് ഡാനിഷ് ഭാഷയിൽ 'ഓപ്പറാൻ' എന്നു വിളിക്കുന്ന ഡെന്മാർക്കിന്റെ നാഷനൽ ഓപ്പറാ ഹൗസ്. ലോകത്തിലെ ഏറ്റവും ആധുനികമായ ഓപ്പറാഹൗസുകളിൽ ഒന്നാണിത്. അതുപോലെ ഏറ്റവും ചിലവേറിയ നിർമ്മാണത്തിന്റെ കാര്യത്തിലും ഇവൻ മുൻപന്തിയിൽ തന്നെയുണ്ട് 500 മില്യൺ US ഡോളർ! ഞാൻ നേരത്തെ കണ്ട ചേരി വീടുകൾ ഓർത്തുപോയി. ഇതിന്റെ അഞ്ചിലൊന്നു പോലും ചിലവാകില്ലായിരുന്നു അവർക്ക് കുറച്ചുകൂടി നല്ല സൗകര്യമുള്ള പാർപ്പിടങ്ങൾ നിർമ്മിക്കുവാൻ. കലയ്ക്കുവേണ്ടി ഇത്രയുമധികം പണം ചിലവാക്കുന്നതു ശരിയാണോ എന്നൊക്കെ എനിക്കു തോന്നി.

MAERSK ഷിപ്പിംഗ് കമ്പനിയുടെ സ്ഥാപകരിലൊരാളായ A.P. Mollerഉം Chastine Mc- Kinney Moller Foundationഉം കൂടി Denmarkന് donate ചെയ്തതാണ് ഓപ്പറാ ഹൗസ് -അത് 2000ൽ -ആയിരുന്നു. ഹെന്നിംഗ് ലാർസൻ എന്ന ആർക്കിടെക്റ്റും, റാംബോൾഡ്, ബ്യൂറോ ഹാപ്പോൾഡ് എന്നീ എഞ്ചിനീയർമാരും, തീയറ്റർ കൺസൾറ്റന്റ് "തീയറ്റർപ്ലാൻ" എന്നിവർ ചേർന്നാണ് ഇതിനു രൂപം നൽകിയത്. ജനുവരി 15, 2005ന് ഈ കെട്ടിടം ഉദ്ഘാടനം ചെയ്തു.

ഇതിനകത്ത് വലിയൊരു സ്റ്റേജും, അതിനോട് ചേർന്ന് 5 കൊച്ചുഹാളുകളുമാണുള്ളത്. 1500- 1700 ആളുകളെ വരെ ഇരുത്താനുള്ള സൗകര്യമുണ്ട്. ഒരേ സമയം 110 പാട്ടുകാരെ/ മേളവാദ്യക്കാരെ വരെ ഉൾക്കൊള്ളാൻ പറ്റിയ സ്റ്റേജ്! ഓഡിറ്റോറിയത്തിന്റെ സീലിംഗിൽ 105,000 ഷീറ്റ് ഗോൾഡ് പെറ്റൽസ് കൊണ്ടു നിർമ്മിച്ച ചിത്രങ്ങളുണ്ടത്രെ!

പ്രവേശനകവാടം കടന്ന് അകത്ത് (FOYER) കയറിയാൽ, സിസിലിയൻ മാർബിൾ കൊണ്ടു നിർമ്മിച്ച തറ കാണാം. മൂന്ന് ഗ്ലാസ്സ് നിർമ്മിതമായ, ഗ്ലോബിന്റെ ആകൃതിയിലുള്ള ഷാൻഡ്ലിയറുകൾ ഞങ്ങൾക്ക് കാണാൻ സാധിച്ചു. ഓരോ ഗ്ലോബും ധാരാളം ഗ്ലാസ്സ് കഷ്ണങ്ങൾ കൊണ്ടു നിർമ്മിച്ചവയായതുകൊണ്ട്, പലകോണുകളിൽ നിന്നു വീക്ഷിച്ചാൽ പലതരം ഡിസൈനുകൾ കാണാൻ സാധിക്കും.

ഓപ്പറാ ഹൗസിന്റെ ഹാർബറിനെ faceചെയ്യുന്ന ഭാഗം ഗ്ലാസ്സ് കൊണ്ട് നിർമ്മിച്ചതായതുകൊണ്ട് ഞങ്ങൾക്കും ഈ മനോഹര ഷാൻഡ്ലിയറുകൾ കാണാൻ പറ്റി. ഞങ്ങൾ വളരെ സൂക്ഷിച്ച് ഓപ്പറാ ഹൗസിന്റെ മുൻപിലുള്ള പടവുകളിൽ പോയി നിന്നു. കടലിൽ തിരമാലകളൊന്നുമില്ല. വേമ്പനാട്ടുകായലിൽ കാണുന്നതു പോലെ കുഞ്ഞോളങ്ങൾ മാത്രം. ടൂറിസ്റ്റുകളേയും കൊണ്ട് ബോട്ടുകൾ തലങ്ങും വിലങ്ങും പോയ്ക്കൊണ്ടിരുന്നു. "ഇന്നലെ ഇതുപോലെ നമ്മളും പോയതാ'' എന്ന് വർഗ്ഗീസ് സാർ പറഞ്ഞു. അക്കരെയുള്ള മനോഹരമായ കെട്ടിടങ്ങൾ, നീലാകാശത്തിന്റെ കാൻവാസിൽ വരച്ച മനോഹരമായ പെയിന്റിംഗ് പോലെ തോന്നിച്ചു. മാർബിൾ ചർച്ചിന്റെ ഇളം പച്ച മകുടവും ഇവിടെ നിന്നാൽ വ്യക്തമായി കാണാം.

വെള്ളത്തിൽ പ്ലാസ്റ്റിക് കുപ്പികൾ, ചപ്പു ചവറുകൾ, പായൽ ഒന്നും തന്നെയില്ല. ആകാശത്ത് വെള്ള നിറമുള്ള പക്ഷികൾ സ്വച്ഛന്ദം വിഹരിക്കുന്നു. എത്ര മനോഹരമായ കാഴ്ചകൾ!

ഹാർബറിൽ, ഉപയോഗശൂന്യമായ വലിയ ബോട്ടുകളും ചെറിയ കപ്പലു

കളും മനോഹരമായി പെയിന്റടിച്ച്, റീ മോഡൽ ചെയ്ത് റസ്റ്റോറന്റുകളായി മാറ്റി യിരിക്കുന്നു. എന്തു നല്ല ഐഡിയ !

മുകൾവശം ഫൈബർ ഗ്ലാസ്സ് കൊണ്ടുമറച്ച, മോട്ടോർ ഘടിപ്പിച്ച സൈക്കിൾറിക്ഷാ ടാക്സി കണ്ടു. മഴയും, മഞ്ഞുമേല്ക്കാതെ യാത്രക്കാരന് സവാരി ചെയ്യാം. വീണ്ടും എനിക്കു തോന്നി - എന്തുനല്ല ഐഡിയ !

ഞങ്ങളുടെ അവസാനത്തെ സ്റ്റോപ്പ് കോപ്പൻഹേഗനിലെ "ന്യൂഹാർബറി "ലായിരുന്നു. 'NYHAVEN' എന്നാണ് ഡാനിഷ് ഭാഷയിൽ അത് അറിയപ്പെടുന്ന ത്. ഞങ്ങൾ കോപ്പൻഹേഗൻ എയർപോർട്ടിലിറങ്ങിയപ്പോൾ ഇതിന്റെ ചിത്രത്തി നടുത്തുനിന്നാണല്ലോ ഫോട്ടോയെടുത്തത് എന്ന് ഞാനോർത്തു.

പേര് New Harbour എന്നാണെങ്കിലും നടുവിലൊരു കനാലും ഇരുകരക ളിലുമായി 17ഉം 18ഉം നൂറ്റാണ്ടുകളിൽ പണിത വർണ്ണ ശബളമായ മനോഹരമായ കെട്ടിടങ്ങളും, ബാറുകളും, റസ്റ്റ്റന്റുകളും നിറഞ്ഞ, ധാരാളം ടൂറിസ്റ്റുകളെ ആകർഷിക്കുന്ന സ്ഥലമാണിത്.

1670- 1673 കാലഘട്ടത്തിൽ ക്രിസ്റ്റ്യൻ V രാജാവ് നിർമ്മിച്ചതാണ് ഈ ഹാർബർ. ഇവിടത്തെ കനാൽ കുഴിച്ചത് സ്വീഡനിൽ നിന്നും പിടിച്ച പാവം യുദ്ധ ത്തടവുകാരും. കടലിൽ നിന്നും കപ്പലിലെത്തിയ ചരക്കുകൾ ചെറിയ ബോട്ടുകളി ലാക്കി കനാൽ വഴി രാജ്യത്തിന്റെ പലഭാഗങ്ങളിലുമെത്തിക്കാറുണ്ടായിരുന്നു. ലിറ്റിൽ മെർമെയ്ഡിന്റെ കഥ പറഞ്ഞ ഹാൻസ് ക്രിസ്റ്റ്യൻ ആൻഡേഴ്സൺ 18 വർഷം താമസിച്ച വീടും ഈ കനാലിന്റെ കരയിലാണ്. ഞങ്ങളുടെ ഗൈഡ് ഓറഞ്ചും മഞ്ഞയും ചായങ്ങളടിച്ച ആ വീടുകൾ കാണിച്ചു തന്നു. കണ്ണാടി പോലെ തെളിഞ്ഞ വെള്ളത്തിൽ ആ വീടുകളുടെയും അടുത്തുള്ള കെട്ടിടങ്ങളു ടെയും പ്രതിബിംബങ്ങൾ കാണാനെന്തൊരു ഭംഗിയായിരുന്നു.

ധാരാളം പഴയ കപ്പലുകൾ ഹാർബറിൽ നങ്കൂരമിട്ട് കിടന്നിരുന്നു. മിക്ക വയും ബാറുകളും റെസ്റ്റ്റന്റുകളുമായി രൂപാന്തരം പ്രാപിച്ചവയാണ്. ഒരെണ്ണം തീയ്യറ്ററായിട്ടും പ്രവർത്തിക്കുന്നുണ്ടെന്ന് ഗൈഡ് പറഞ്ഞു.

**The Memorial Anchor**

ന്യൂ ഹാർബർ കിംഗ്സ്സ്ക്വയർ വരെ നീണ്ടു കിടക്കുന്നു. ന്യൂഹാർബറും കിംഗ്സ് സ്ക്വയറും കൂടിച്ചേരുന്നിടത്ത് വലിയൊരു നങ്കൂരം സ്ഥാപിച്ചിട്ടുണ്ട്. രണ്ടാംലോക മഹായുദ്ധത്തിൽ ജീവൻ നഷ്ടപ്പെട്ട 2300ലധികം ഡാനിഷ് സൈനികരുടേയും നാവികരുടെയും പൈലറ്റുമാരുടെയും ഓർമ്മയ്ക്കാ യിട്ടാണ് ഈ സ്മാരകം സ്ഥാപിച്ചിരിക്കുന്നത്. 1951ലാണ് ഇത് സ്ഥാപിച്ചത്. FIGATE FYN എന്ന, രണ്ടാം ലോക മഹായുദ്ധത്തിൽ പങ്കെടുത്ത കപ്പലിന്റെ നങ്കൂ രമാണിത്. എല്ലാ വർഷവും മെയ് 5-ാം തീയ്യതി രാജ്യത്തിനു വേണ്ടി ജീവൻ ത്യജിച്ച വീരയോദ്ധാക്കളെ സ്മരിക്കാൻ ഇവിടെ പ്രത്യേകം ചടങ്ങുകൾ (Ceremony ) നടത്താറുണ്ടത്രെ.

Nyhaven ഒരുപാട് Danish സിനിമകളിലും വിദേശഭാഷാചിത്രങ്ങളിലും ഇടംനേടിയിട്ടുണ്ട്. അതുപോലെ കഥകളിലും, കവിതകളിലും ഇതിനെപ്പറ്റി പരാമർശമുണ്ട്.

ഞങ്ങൾ എല്ലാവരും കൂടി കനാലിന്റെ വശങ്ങളിലുള്ള കോബിൾസ്റ്റോൺ പാകിയ വീഥികളിലൂടെ നടന്ന് കാഴ്ചകളൊക്കെ കണ്ടു. സീഫുഡ്, ബിയർ, സിഗററ്റ്, ഐസ്ക്രീം, കൗതുക വസ്തുക്കൾ, പെയിന്റിംഗ്സ് എന്നിവയൊക്കെ

യാണ് വില്പന വസ്തുക്കൾ. ഭയങ്കരതിരക്കായിരുന്നു. സിഗററ് പുകയുടെയും സീഫുഡിന്റെയും ദുർഗന്ധം സഹിക്കാനാകാതെ ഞാനും ജയകുമാറും വേഗം മെമ്മോറിയൽ ആങ്കറിന്റെയടുത്ത് തിരിച്ചു വന്നു. അതായിരുന്നു ഗൈഡ് പറഞ്ഞ മീറ്റിംഗ് പോയിന്റ്.

അന്നുച്ചക്കും ദീപ് റസ്റ്ററന്റിലായിരുന്നു ഭക്ഷണം. ജീരറൈസ്,ദാൽമ ഖാനി, ആലുഗോബി, ചനാമസാല,പൂരി, ഗ്രീൻസലാഡ്, ദഹി, ചിക്കൻകറി എന്നിവയൊക്കെയായിരുന്നു ലഞ്ചിന് വിഭവങ്ങൾ.

ഭക്ഷണത്തിനു ശേഷം ഞങ്ങൾ പോർട്ടിലെത്തി (PIER).നിജോയും, ഡ്രൈവർ നിക്കോളസും കൂടി ഞങ്ങളോട് ബസ്സിൽത്തന്നെ ഇരിക്കാൻ പറഞ്ഞിട്ട് ഞങ്ങൾക്ക് കപ്പലിൽ കയറാനുള്ള പാസ്സ് വാങ്ങാൻ പോയി.

അന്ന് രാവിലെ ഹോട്ടലിൽ നിന്നും ചെക്ക് ഔട്ട് ചെയ്യുമ്പോൾ, ഞങ്ങൾ രണ്ടു ദിവസത്തേക്കുള്ള സാധനസാമഗ്രികൾ ചെറിയൊരു ബാഗിലാക്കി. ബാക്കിയുള്ളതെല്ലാം വലിയ ബാഗിൽ തന്നെ ലോക്ക് ചെയ്ത് വച്ചു. കപ്പലിലെ കാബിനിൽ കൊച്ചു ബാഗുകൾ മാത്രം കൊണ്ടുപോയാൽ മതി. വലിയ, ഭാരിച്ച ലഗ്ഗേജ് ഞങ്ങളോടൊപ്പം കപ്പലിൽ കയറുന്ന ബസ്സിന്റെ ലഗേജ് കംപാർട്ട്മെന്റിൽ തന്നെ സുരക്ഷിതമായിരിക്കും.

കുറച്ച് കഴിഞ്ഞ് നിജോയും നിക്കോളസും ഞങ്ങൾക്കുള്ള പാസ്സുകളുമായെത്തി. പാസ്സ്പോർട്ടിലുള്ളതുപോലെയാണ് പേരുകൾ അച്ചടിച്ചു വന്നത്.

DFDS എന്ന കപ്പലിലാണ് ഇനിയുള്ള യാത്ര. ഞങ്ങൾ ഡെൻമാർക്കിൽ നിന്നും അയൽരാജ്യമായ നോർവേയിലേക്കാണ് പോകുന്നത്.

കരയിൽ നിന്നും ഗാംഗ്വേ വഴി കപ്പലിന്റെ 5-ാം നിലയിലെത്തി. അവിടെനിന്നും ലിഫ്റ്റിൽ കയറി 9-ാം നിലയിലെത്തി. ഞങ്ങളുടെ മുറിയുടെ നമ്പർ 9823. Electronic keyയാണ് കിട്ടിയത്. അത് മൊബൈലിനോടൊപ്പം വയ്ക്കരുതെന്ന് പ്രത്യേക നിർദ്ദേശം കിട്ടിയിരുന്നു.

മൂന്നു മണിക്ക് ഞങ്ങൾ റൂമിലെത്തി. കപ്പൽ 4.20നേ പുറപ്പെടുകയുള്ളൂ. ഞാൻ കിടക്കയിലേക്ക് ചാഞ്ഞതുമാത്രം ഓർമ്മയുണ്ട് 4.15 വരെ സുഖമായി ഉറങ്ങി.

കപ്പലിന്റെ യാത്ര ആരംഭിക്കുന്നതു കാണാൻ ഞങ്ങൾ ഡെക്കിലേക്കു പോയി. ആൻസിലി, ജെറിൻ, സോമൻസാർ എന്നിവരും എത്തിയിരുന്നു. കപ്പലിന്റെ ഏറ്റവും മുകളിൽ നിന്നും ഹാർബറും കെട്ടിടങ്ങളും കാണാൻ നല്ല ഭംഗിയുണ്ടായിരുന്നു.

കപ്പലിനെ കരയിൽ പിടിച്ചുകെട്ടിയിരുന്ന ശക്തിയുള്ള വടങ്ങൾ യന്ത്രസഹായത്തോടെ നീക്കുന്നതു കണ്ടു. ഞങ്ങളുടെ കപ്പൽ പതുക്കെ യാത്ര തുടങ്ങി. ക്രമേണ വേഗം കൂടിക്കൂടി വന്നു.

കടലിൽ നിന്നും വീശുന്ന കാറ്റിന്റെ തണുപ്പ് സഹിക്കാൻ വയ്യാതെ ഞങ്ങൾ വേഗം അകത്തേക്ക് നടന്നു. ഒരു ചൂടുകാപ്പി കുടിച്ചാൽ കൊള്ളാമെന്നു തോന്നി. റസ്റ്ററന്റിൽ പോയി രണ്ടു കാപ്പി ഓർഡർ ചെയ്തു. വില ആയിരം രൂപയ്ക്കു തുല്യമായ തുക !

കപ്പലിലെ Wi-Fi Password എല്ലാവർക്കും കിട്ടി. ഞങ്ങൾ മുകൾതട്ടിൽ വീണ്ടും പോയി, നാട്ടിലുള്ള ഞങ്ങളുടെ ബന്ധുക്കൾക്ക് മെസ്സേജുകൾ അയച്ചു . ചൂടോടെ എല്ലാവരുടെയും മറുപടിയും കിട്ടി.

DFDSന്റെ മുഴുവൻ രൂപം എന്താണെന്ന് ഗൂഗിളങ്കിൾ പറഞ്ഞു

